### Muvattupuzha Taluk

മൂവാററുപുഴ താലൂക്കാഫീസിൽ നിന്നും പരസ്യ ചെയ്യുന്നത്.

(1)

B6-6534/82. 1982 ജൂൺ 2.

കേരള പൊതുമരാമത്തു വകുപ്പിൽ മൂവാററുപുഴ ഡിവിഷനിൽ N. M. R. തൊഴിലാളിയായി ജോലി ചെയ്തു വന്നിരുന്ന മൂവാററുപുഴ താലൂക്ക് പിറവം വില്ലേജ് കക്കാട്ടു കരയിൽ പടിഞ്ഞാറേടത്തു കുമാരൻ നായർ മരിച്ചുപോയിട്ടുള്ളതും, പരേതന്റെ അവകാശികൾക്ക് ഗവൺമെൻറിൽ നിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് ബോധിപ്പിച്ച അപേക്ഷ പിറവം, മണീക്കൂർ എന്നീ വില്ലേജാഫീസർമാർ വഴി അവകാശ വിചാരണ നടത്തിയതിൽ പരേതന്റെ നിയമാനുസൃത അവകാശികൾ താഴെ പറയുന്നവരാണെന്ന് വെളിവാകുന്നു.

| ക്രമ നമ്പർ | പേര് | മരിച്ച ജീവനക്കാരനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | സുഭദ്രയമ്മ | ഭാര്യ | 48 |
| 2 | സുധാകരൻ നായർ | മകൻ | 28 |
| 3 | മോഹനൻ നായർ | ,, | 26 |
| 4 | തങ്കമണി | മകൾ | 23 |
| 5 | ബാലൻ | മകൻ | 21 |
| 6 | ഉഷ | മകൾ | 16 |
| 7 | സത്യൻ | മകൻ | 14 |

മേൽ വിവരിച്ചതിൽ 6-ം, 7-ം പേരുകാരായ ഉഷ, സത്യൻ എന്നീ മൈനറുകളുടെ രക്ഷകർത്താവ് സുഭദ്രയമ്മ ആണെന്നും ഗവൺമെൻറിൽ നിന്നും കിട്ടേണ്ട ആനുകൂല്യങ്ങൾ വാങ്ങിക്കുന്നതിനുള്ള എല്ലാ അവകാശങ്ങളും അധികാരങ്ങളും രണ്ടാം കക്ഷി സുധാകരൻ നായരെ അധികാരപ്പെടുത്തി ഒന്നു മുതൽ 5 വരെ പേരുകാർ സമ്മതപത്രം തന്നിട്ടുള്ളതിനാലും സുധാകരൻ നായർക്ക് സ്വന്ത നിലയിലും അധികാരപ്പെടുത്തപ്പെട്ടും ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ബന്ധപ്പെട്ട പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലം നേരിട്ട് ഈ ആഫീസിൽ ഹാജരായി ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും മററും വരുന്ന യാതൊരു ആക്ഷേപങ്ങളും പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

(2)

B6-12992/80. 1982 ജൂൺ 2.

മൂവാററുപുഴ താലൂക്ക് മാറാടി വില്ലേജ് നാമംഗലം കരയിൽ ഞാറപിള്ളിൽ എം. ജെ. വറുഗീസ് (എം. ജെ. വർക്കി) 23-12-1979-ൽ മരിച്ചു പോയിട്ടുള്ളതും പരേതന് മൂവാററുപുഴ സബ് ട്രഷറിയിൽ നിന്നും P P O No. 31097-ാം നമ്പർ പെൻഷൻ പേയ്മെൻറ് ഓർഡർ പ്രകാരം കിട്ടുവാനുള്ള പെൻഷൻ കുടിശ്ശിഖ വാങ്ങിക്കുന്നതിന് ഒരു അവകാശസർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് പരേതന്റെ ഭാര്യ മറിയം ബ്രസീന വറുഗീസ് ബോധിപ്പിച്ച അപേക്ഷ മാറാടി വില്ലേജാഫീസർ വഴിയും റവന്യൂ ഇൻസ്പെക്ടർ വഴിയും അന്വേഷണം നടത്തിയതിൽ പരേതന്റെ നിയമാനുസൃത അവകാശികൾ (1) ബ്രസീന വറുഗീസ് (76 വയസ്സ്) ഭാര്യ (2) ജോസഫ് (53 വയസ്സ്) മകൻ (3) ജോൺ (51 വയസ്സ്) മകൻ (4) ജോർജ്ജ് (45 വയസ്സ്) മകൻ എന്നിവർ മാത്രമാണെന്ന് വെളിവായിരിക്കുന്നു.

മേൽവിവരിച്ചവരാണ് പരേതന്റെ അവകാശികൾ എന്നു കാണിച്ച് ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം തൽസംബന്ധമായ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം നേരിട്ട് ഈ ആഫീസിൽ ഹാജരായി ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും മററും വരുന്ന യാതൊരു ആക്ഷേപങ്ങളും പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്,
മൂവാററുപുഴ.

കെ. എസ്. സുന്ദരം,
തഹസീൽദാർ

## TRICHUR DISTRICT

### Trichur Taluk

പരസ്യം

(1)

എ2-10777/82. 1982 ജൂൺ 23.

തൃശ്ശൂർ താലൂക്ക് കുററൂർ വില്ലേജിൽ മരോത്തു കുഞ്ഞിക്കാവമ്മ മകൻ പത്മനാഭമേനോൻ 13-4-1982-ൽ മരിച്ചു പോയിട്ടുള്ളതാണ്. ടിയാന് സർക്കാരിൽ നിന്നും കിട്ടുവാനുള്ള പെൻഷൻ, ഗ്രാററുവിററി പ്രോവിഡൻറ് ഫണ്ട് എന്നിവ കിട്ടുന്നതിനുവേണ്ടി ഒരു അവകാശസർട്ടിഫിക്കററ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷ പ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്ന് അറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ടി. ഐ. മീനാക്ഷിയമ്മ | ഭാര്യ | 55 |
| 2 | ടി. രാജലക്ഷ്മി | മകൾ | 34 |
| 3 | ടി. ഗോപിനാഥൻ | മകൻ | 30 |
| 4 | ടി. രാധ | മകൾ | 28 |
| 5 | ടി. ചന്ദ്രമതി | ,, | 26 |
| 6 | ടി. മുകുന്ദൻ | മകൻ | 23 |
| 7 | ടി. ശശികുമാർ | ,, | 20 |
| 8 | ടി. നന്ദകുമാർ | ,, | 19 |
| 9 | ടി. രജനി | മകൾ | 10 |

മൈനർ ആയ 9-ാം നമ്പരുകാരിയുടെ രക്ഷിതാവ് ടി. ഐ. മീനാക്ഷിയമ്മയാകുന്നു.

(2)

എ2-24843/81. 1982 ജൂൺ 23.

തൃശ്ശൂർ താലൂക്ക് ഊരകം വില്ലേജിൽ വിളമ്പത്തു രാമൻ നായർ മകൻ ശങ്കരൻ നായർ 5-3-1981-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന്റെ പേരിലുള്ള ബാങ്ക് നിക്ഷേപം വാങ്ങുന്നതിലേക്കായി ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യമാണെന്നു കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷ പ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

ന്നവർ മാത്രമാണെന്നും അറിവായിരിക്കുന്നു. ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നത് സംബന്ധിച്ച് ആർക്കെങ്കിലും നിയമോചിതമായ ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധീകരിക്കുന്ന തീയതി മുതൽ 30 ദിവസത്തിനകം ആയത് അവർ ഈ ഓഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണെന്നും, തപാൽ മാർഗ്ഗമോ നിശ്ചിത അവധി കഴിഞ്ഞോ ലഭ്യമാകുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| അവകാശിയുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|
| ശാരദ അമ്മ | ഭാര്യ | 62 |

മേൽ പ്രസ്താവിച്ചവർ ഒഴികെ പരേതന് മറ്റ് അവകാശികൾ ആരും തന്നെ ഇല്ലെന്ന് അറിവായിരിക്കുന്നു.

(2)

റഫ് B3-10326/81. 1982 ജൂൺ 14.

പാലക്കാട് ജില്ല ആലത്തൂർ താലൂക്ക് കിഴക്കഞ്ചേരി അംശം മമ്പാട്ടിൽ താമസിക്കും ചേപ്പൻ ഭാര്യ നീലു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിനായി സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷിച്ചതിൽ ചേപ്പൻ 11-12-1980-ൽ നിര്യാതനായെന്നും ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നും അറിവായിരിക്കുന്നു. ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നത് സംബന്ധിച്ച് ആർക്കെങ്കിലും നിയമോചിതമായ ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധീകരിക്കുന്ന തീയതി മുതൽ 30 ദിവസത്തിനകം ആയത് അവർ ഈ ഓഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണെന്നും തപാൽ മാർഗ്ഗമോ നിശ്ചിത അവധി കഴിഞ്ഞോ ലഭ്യമാകുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു

| ക്രമ നമ്പർ | അവകാശികളുടെ പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | നീലു | ഭാര്യ | 65 |
| 2 | കണ്ടൻകുട്ടി | മകൻ | 42 |
| 3 | തങ്ക | മകൾ | 39 |
| 4 | പൊന്നു | ,, | 36 |

മേൽ പ്രസ്താവിച്ചവർ ഒഴികെ പരേതന് മറ്റ് അവകാശികൾ ആരും തന്നെ ഇല്ലെന്ന് അറിവായിരിക്കുന്നു.

(3)

റഫ്. B3-3224/82. 1982 ജൂൺ 14.

പാലക്കാട് ജില്ല ആലത്തൂർ താലൂക്ക് കുഴൽമന്ദം അംശം ചിതലി പൂളയ്ക്കൽ പറമ്പ് വെള്ള മകൻ അയ്യപ്പൻ അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിനായി സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷിച്ചതിൽ വെള്ള നിര്യാതനായെന്നും ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നും അറിവായിരിക്കുന്നു. ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നും കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നത് സംബന്ധിച്ച് ആർക്കെങ്കിലും നിയമോചിതമായ ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധീകരിക്കുന്ന തീയതി മുതൽ 30 ദിവസത്തിനകം ആയത് അവർ ഈ ഓഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണെന്നും തപാൽ മാർഗ്ഗമോ നിശ്ചിത അവധി കഴിഞ്ഞോ ലഭ്യമാകുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | അയ്യപ്പൻ | മകൻ | 30 |
| 2 | അമ്മിണി | മകൾ | 19 |

മേൽ പ്രസ്താവിച്ചവർ ഒഴികെ പരേതന് മറ്റ് അവകാശികൾ ആരും തന്നെ ഇല്ലെന്ന് അറിവായിരിക്കുന്നു.

(4)

റഫ്. 10330/81/B3. 1982 ജൂൺ 14.

പാലക്കാട് ജില്ല ആലത്തൂർ താലൂക്ക് എരിമയൂർ അംശം ചേരാനാട്ടിൽ, പൂളക്കൽ വീട്ടിൽ, വേലായുധൻ ഭാര്യ തങ്ക അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിനായി സമർപ്പിച്ച അപേക്ഷയെ കുറിച്ച് അന്വേഷിച്ചതിൽ വേലായുധൻ 17-5-1981-ൽ നിര്യാതനായെന്നും ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നും അറിവായിരിക്കുന്നു. ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നത് സംബന്ധിച്ച് ആർക്കെങ്കിലും നിയമോചിതമായ ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധീകരിക്കുന്ന തീയതി മുതൽ 30 ദിവസത്തിനകം ആയത് അവർ ഈ ഓഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണെന്നും തപാൽ മാർഗ്ഗമോ നിശ്ചിതാവധി കഴിഞ്ഞോ ലഭ്യമാകുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | തങ്ക | ഭാര്യ | 46 |
| 2 | ചന്ദ്രൻ | മകൻ | 17 |
| 3 | മണികണ്ഠൻ | ,, | 12 |
| 4 | ശിവൻ | ,, | 8 |

Sl.No. 2, 3, 4 എന്നീ മൈനർമാരുടെ രക്ഷിതാവ് Sl No. 1 നമ്പർകാരിയായ തങ്ക ആകുന്നു.

മേൽപ്രസ്താവിച്ചവർ ഒഴികെ പരേതന് മറ്റ് അവകാശികൾ ആരും തന്നെ ഇല്ലെന്ന് അറിവായിരിക്കുന്നു.

താലൂക്കാഫീസ്,
ആലത്തൂർ.

(ഒപ്പ്)
തഹശീൽദാർ.

---

## Ottapalam Taluk

പരസ്യം

(1)

നമ്പർ ഡി3-4629/82. 1982 ജൂൺ 25.

ഒറ്റപ്പാലം താലൂക്ക് കടമ്പഴിപ്പുറം II വില്ലേജ് കടമ്പഴിപ്പുറം ദേശത്ത് ചാരുമകാവിൽ കുഞ്ചെക്കൻ മരണപ്പെട്ടുവെന്നും അവർക്കവകാശപ്പെട്ട ആനുകൂല്യങ്ങൾ മുതലായവ കിട്ടുന്നതിനായി ടിയാന്റെ മകൻ രാമൻ സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ നിയമാനുസൃതമായ അവകാശികൾ എന്നു കാണിച്ചുകൊണ്ട് ഒരു സർട്ടിഫിക്കറ്റ് നൽകുന്നതു സംബന്ധിച്ച് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ ഹാജരായി രേഖാമൂലം തെളിയിക്കേണ്ടതാണ്, തപാൽ മാർഗ്ഗമോ, നിശ്ചിത കാലാവധിക്കു ശേഷമോ സമർപ്പിക്കപ്പെടുന്ന അപേക്ഷകൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | രാമൻ | മകൻ | 47 |
| 2 | കാളി | മകൾ | 45 |
| 3 | ചാമി | മകൻ | 30 |
| 4 | അമ്മുണ്ണി | മകൾ | 26 |

(2)

നമ്പർ ഡി13-4630/82. 1982 ജൂൺ 25.

ഒറ്റപ്പാലം താലൂക്ക് കരിമ്പുഴ I വില്ലേജ് കരിമ്പുഴ ദേശത്ത് കണക്കരത്തൊട്ടിൽ ശങ്കരഗുപ്തൻ മരണപ്പെട്ടുവെന്നും അവർക്കവകാശപ്പെട്ട ആനുകൂല്യങ്ങൾ മുതലായവ കിട്ടുന്നതിനായി ടിയാന്റെ ഭാര്യ ദാക്ഷായണി അമ്മാൾ സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ നിയമാനുസൃതമായ അവകാശികൾ എന്ന് കാണിച്ചുകൊണ്ട് ഒരു സർട്ടിഫിക്കറ്റ് നൽകുന്നത് സംബന്ധിച്ച് ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ ഹാജരായി രേഖാമൂലം തെളിയിക്കേണ്ടതാണ്. തപാൽ മാർഗ്ഗമോ നിശ്ചിത കാലാവധിക്കുശേഷമോ സമർപ്പിക്കപ്പെടുന്ന അപേക്ഷകൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | പേരു വിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കണക്കരത്തൊട്ടിൽ ദാക്ഷായണി അമ്മാൾ | ഭാര്യ | 56 |
| 2 | ശാരദ | മകൾ | 37 |
| 3 | ഉണ്ണികൃഷ്ണൻ | മകൻ | 34 |
| 4 | ബാലകൃഷ്ണൻ | ,, | 31 |
| 5 | പത്മാവതി | മകൾ | 28 |
| 6 | ഭാസ്കരൻ | മകൻ | 25 |

(3)

നമ്പർ ഡി13-4556/82. 1982 ജൂൺ 16.

ഒറ്റപ്പാലം താലൂക്ക് ലെക്കിടി പേരൂർ II വില്ലേജ് പേരൂർ ദേശത്ത് ലക്ഷ്മി നിലയത്തിൽ താമസം എ. രാമൻ (ഇൻസ്പെക്ടർ ഓഫ് പോലീസ് കോയമ്പത്തൂർ West) മരണപ്പെട്ടുവെന്നും അവർക്കവകാശപ്പെട്ട ആനുകൂല്യങ്ങൾ മുതലായവ കിട്ടുന്നതിനായി ടിയാന്റെ ഭാര്യ എ. ലക്ഷ്മി (അമ്പുഞ്ഞിയിൽ) സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ നിയമാനുസൃതമായ അവകാശികൾ എന്നു കാണിച്ചുകൊണ്ട് ഒരു സർട്ടിഫിക്കറ്റ് നൽകുന്നത് സംബന്ധിച്ച് ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ ഹാജരായി രേഖാമൂലം തെളിയിക്കേണ്ടതാണ്. തപാൽമാർഗ്ഗമോ, നിശ്ചിത കാലാവധിക്കുശേഷമോ സമർപ്പിക്കപ്പെടുന്ന അപേക്ഷകൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | എ. ലക്ഷ്മി | ഭാര്യ | 67 |
| 2 | എ. സരസ്വതി | മകൾ | 48 |
| 3 | എ. രാധ | ,, | 44 |
| 4 | എ. ശാരദ | ,, | 42 |
| 5 | എ. ലീല | ,, | 40 |
| 6 | എ. ഗിരിജ | ,, | 34 |

(4)

നമ്പർ ഡി13-3858/82. 1982 ജൂൺ 10.

ഒറ്റപ്പാലം താലൂക്ക് ഒറ്റപ്പാലം II വില്ലേജ് അരിയൂർ തെക്കുമുറി ദേശത്ത് ഗണേഷ് ഓട്ടുകമ്പനിക്ക് സമീപം താമസം പി. കോരി (പഞ്ചായത്ത് സ്വീപ്പർ) മരണപ്പെട്ടുവെന്നും അവർക്കവകാശപ്പെട്ട ആനുകൂല്യങ്ങൾ മുതലായവ കിട്ടുന്നതിനായി ടിയാന്റെ ഭാര്യ നീലി സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ നിയമാനുസൃതമായ അവകാശികൾ എന്ന് കാണിച്ചുകൊണ്ട് ഒരു സർട്ടിഫിക്കറ്റ് നൽകുന്നത് സംബന്ധിച്ച് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ ഹാജരായി രേഖാമൂലം തെളിയിക്കേണ്ടതാണ്. തപാൽ മാർഗ്ഗമോ നിശ്ചിത കാലാവധിക്കുശേഷമോ സമർപ്പിക്കപ്പെടുന്ന അപേക്ഷകൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | നീലി | ഭാര്യ | 46 |
| 2 | അയ്യപ്പൻ | മകൻ | 26 |
| 3 | ലീല | മകൾ | 24 |
| 4 | സുന്ദരൻ | മകൻ | 23 |
| 5 | ചന്ദ്രൻ | ,, | 20 |
| 6 | ശശീന്ദ്രൻ | ,, | 17 |

(5)

നമ്പർ ഡി13-4651/82. 1982 ജൂൺ 25

ഒറ്റപ്പാലം താലൂക്ക് ശ്രീകൃഷ്ണപുരം II വില്ലേജ് തോട്ടര ദേശത്ത് കുഴികണ്ടത്ത് മനക്കൽ കെ. കെ. ഗിരിജ മരണപ്പെട്ടുവെന്നും അവർക്കവകാശപ്പെട്ട ആനുകൂല്യങ്ങൾ മുതലായവ കിട്ടുന്നതിനായി ടിയാളുടെ അച്ഛൻ കെ. എം. കൃഷ്ണൻ നമ്പൂതിരി സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതയുടെ നിയമാനുസൃതമായ അവകാശികൾ എന്ന് കാണിച്ചുകൊണ്ട് ഒരു സർട്ടിഫിക്കറ്റ് നൽകുന്നത് സംബന്ധിച്ച് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ ഹാജരായി രേഖാമൂലം തെളിയിക്കേണ്ടതാണ്. തപാൽ മാർഗ്ഗമോ, നിശ്ചിത കാലാവധിക്കുശേഷമോ സമർപ്പിക്കപ്പെടുന്ന അപേക്ഷകൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതയുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. എം. കൃഷ്ണൻ നമ്പൂതിരി | അച്ഛൻ | 53 |
| 2 | കെ. എം. സരസ്വതി | അമ്മ | 42 |
| 3 | കെ. കെ. നീലകണ്ഠൻ | സഹോദരൻ | 21 |
| 4 | കെ. കെ. സതി | സഹോദരി | 19 |
| 5 | കെ. കെ. ശ്രീജ | ,, | 13 |
| 6 | കെ. കെ. നാരായണൻ | സഹോദരൻ | 12 |

5-ഉം 6-ഉം മൈനറാകയാൽ രക്ഷിതാവ് 1-ാം നമ്പർ കെ. എം. കൃഷ്ണൻ നമ്പൂതിരി ആകുന്നു.

കെ. വി. ഗോവിന്ദൻകുട്ടി നായർ,
തഹശീൽദാർ.

ഒറ്റപ്പാലം.

## MALAPPURAM DISTRICT

### Ernad Taluk

പരസ്യം

(1)

Ref. B4-9030/82. 1982 ജൂൺ 18

ഏറനാട് താലൂക്കിൽ തൃക്കലങ്ങോട് വില്ലേജിൽ താമസക്കാരൻ ആയിരുന്ന ശ്രീ. കെ. പരമേശ്വരൻ മൂസ്സത് എന്നയാൾ മരണപ്പെട്ടിരിക്കുന്നു. പരേതന്റെ അനന്തരാവകാശികൾ ഒരു അവകാശസർട്ടിഫിക്കറ്റിന് അപേക്ഷിച്ചതിൻമേൽ തൃക്കലങ്ങോട് വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് അവകാശികൾ എന്ന് കണ്ടിരിക്കുന്നു. അതിനാൽ അപേക്ഷിച്ചതുപ്രകാരം സർട്ടിഫിക്കറ്റ് നല്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം താലൂക്കാഫീസിൽ നേരിട്ട് ഹാജരായ

ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത തീയതിക്കു ശേഷമോ, തപാൽമാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. പാർവ്വതിഅമ്മ | ഭാര്യ | 38 |
| 2 | കെ. നാരായണൻ | മകൻ | 6 |
| 3 | കെ. ശ്രീദേവി | ആദ്യഭാര്യയിലെ മകൾ | 28 |

രണ്ടാം നമ്പരുകാരന്റെ രക്ഷിതാവ് ഒന്നാം നമ്പരുകാരിയാകുന്നു.

(2)

Ref. B4-8326/82. 1982 ജൂൺ 18.

ഏറനാട് താലൂക്കിൽ പോരൂർ വില്ലേജിൽ താമസക്കാരൻ ആയിരുന്ന ശ്രീ. തലക്കോടുപുറത്ത് അബ്ദുറഹിമാൻ മാസ്റ്റർ എന്നയാൾ മരണപ്പെട്ടിരിക്കുന്നു. പരേതന്റെ അനന്തരാവകാശികൾ ഒരു അവകാശസർട്ടിഫിക്കറ്റിന് അപേക്ഷിച്ചതിന്മേൽ പോരൂർ വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് അവകാശികൾ എന്ന് കണ്ടിരിക്കുന്നു. അതിനാൽ അപേക്ഷിച്ചതുപ്രകാരം സർട്ടിഫിക്കറ്റ് നല്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം താലൂക്കാഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത തീയതിക്കു ശേഷമോ, തപാൽമാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | വലിയകത്ത് സൈനബ | ഭാര്യ | 44 |
| 2 | അബ്ദുൽ അസീസ് | മകൻ | 32 |
| 3 | ഷംസുദ്ദീൻ | ,, | 26 |
| 4 | ജാസ്മിൻ | മകൾ | 20 |
| 5 | റഫിയാന | ,, | 19 |
| 6 | നൗഷാദു | മകൻ | 17 |
| 7 | ഷക്കീൽ | ,, | 10 |
| 8 | പുന്നപ്പാല തായിയുമ്മ | മാതാവ് | 70 |

6, 7 നമ്പരുകാരുടെ രക്ഷിതാവ് ഒന്നാം നമ്പരുകാരിയാകുന്നു.

(3)

Ref. B4-7140/82 1982 ജൂൺ 3.

ഏറനാട് താലൂക്കിൽ മലപ്പുറം വില്ലേജിൽ താമസക്കാരനായിരുന്ന ശ്രീ. പി. കെ. മുഹമ്മദ് എന്ന കുഞ്ഞാപ്പുട്ടി ഹാജി എന്നയാൾ മരണപ്പെട്ടിരിക്കുന്നു. പരേതന്റെ അനന്തരാവകാശികൾ ഒരു അവകാശസർട്ടിഫിക്കറ്റിന് അപേക്ഷിച്ചതിന്മേൽ മലപ്പുറം വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് അവകാശികൾ എന്നു കണ്ടിരിക്കുന്നു. അതിനാൽ അപേക്ഷിച്ചതുപ്രകാരം സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം താലൂക്കാഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത തീയതിക്കു ശേഷമോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പി. കെ. ആയിശ | ഭാര്യ | 52 |
| 2 | പി. കെ. മുഹമ്മദ് ഉസ്മാൻ | മകൻ | 40 |
| 3 | പി. കെ. റഷീദ് | ,, | 33 |
| 4 | പി. കെ. സഫിയ | മകൾ | 30 |
| 5 | പി. കെ. അബ്ദുൽ കബീർ | മകൻ | 25 |
| 6 | പി. കെ. അബ്ദുൽ കലാം | ,, | 21 |

(4)

റഫ്. B4-3430/82. 1982 ജൂൺ 3.

ഏറനാട് താലൂക്കിൽ വാഴയൂർ വില്ലേജിൽ താമസക്കാരൻ ആയിരുന്ന ശ്രീ. കോഴിക്കോട് പുതിയമാളിയക്കൽ ചെറിയ കോയ തങ്ങൾ എന്നയാൾ മരണപ്പെട്ടിരിക്കുന്നു. പരേതന്റെ അനന്തരാവകാശികൾ ഒരു അവകാശ സർട്ടിഫിക്കറ്റിന് അപേക്ഷിച്ചതിന്മേൽ വാഴയൂർ വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് അവകാശികൾ എന്ന് കണ്ടിരിക്കുന്നു. അതിനാൽ അപേക്ഷിച്ചത് പ്രകാരം സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം താലൂക്കാഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത തീയതിക്കുശേഷമോ, തപാൽ മാർഗ്ഗമോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | എ. എം. ഇമ്പിച്ചിബീവി | ഭാര്യ | 49 |
| 2 | കെ. പി. സൈനബ | മകൾ | 32 |
| 3 | കെ. പി. ഉമ്മുആയിശ | ,, | 30 |
| 4 | കെ. പി. സുഹറ | ,, | 28 |
| 5 | കെ. പി. ജമീല | ,, | 23 |
| 6 | കെ. പി. പൂക്കോയ തങ്ങൾ | മകൻ | 20 |
| 7 | കെ. പി. താഹിറ | മകൾ | 13 |
| 8 | കെ. പി. ഹാമിദ് | മകൻ | 9 |

(5)

Ref. B4-S.No-521/82. 1982 ജൂൺ 21.

ഏറനാട് താലൂക്കിൽ മഞ്ചേരി വില്ലേജിൽ താമസക്കാരനും പെരിന്തൽമണ്ണ സർവ്വേഓഫീസിൽ ശിപായിയും ആയിരുന്ന ശ്രീ. പരേറ ആലി എന്നയാൾ മരണപ്പെട്ടിരിക്കുന്നു. പരേതന്റെ അനന്തരാവകാശികൾ ഒരു അവകാശ സർട്ടിഫിക്കറ്റിനു അപേക്ഷിച്ചതിന്മേൽ മഞ്ചേരി വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് അവകാശികൾ എന്നു കണ്ടിരിക്കുന്നു. അതിനാൽ അപേക്ഷിച്ചത് പ്രകാരം സർട്ടിഫിക്കറ്റു നല്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം താലൂക്കാഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത തീയതിക്കുശേഷമോ, തപാൽമാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | തെക്കേമുറി തൊടി മറിയുമ്മ | ഭാര്യ | 41 |
| 2 | പരേറ മുഹമ്മദലി | മകൻ | 22 |
| 3 | ,, അബ്ദുൽ അസീസ് | ,, | 18 |
| 4 | ,, റുഖിയ | മകൾ | 16 |

നാലാം നമ്പർകാരിയുടെ രക്ഷിതാവ് ഒന്നാം നമ്പർകാരിയാണ്.

(6)

Ref. B4-8328/82. 1982 ജൂൺ 18.

ഏറനാട് താലൂക്കിൽ വാഴയൂർ വില്ലേജിൽ താമസക്കാരൻ ആയിരുന്ന ശ്രീ. എൻ. ജെ. ജോസഫ് എന്നയാൾ മരണപ്പെട്ടിരിക്കുന്നു. പരേതന്റെ അനന്തരാവകാശികൾ ഒരു അവകാശ സർട്ടിഫിക്കറ്റിന് അപേക്ഷിച്ചതിന്മേൽ വാഴയൂർ വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് അവകാശികൾ എന്ന് കണ്ടിരിക്കുന്നു. അതിനാൽ അപേക്ഷിച്ചതുപ്രകാരം സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം താലൂക്കാഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ട

നേരിട്ടോ അഥവാ നേരിട്ടല്ലാതെയോ വില്ക്കപ്പെടുന്ന വസ്തു സംബന്ധിച്ച് ലേലം വിളിക്കുകയോ അതിൽ ഏതെങ്കിലും അവകാശബന്ധം സമ്പാദിക്കുകയോ ചെയ്യാൻ പാടുള്ളതല്ല.

വില്പന 1968-ലെ കേരള നികുതി വസൂലാക്കൽ ആക്ടിലെ 49-ാം വകുപ്പിലും ആ ആക്ട് പ്രകാരം ഉണ്ടാക്കപ്പെട്ടിട്ടുള്ള ചട്ടങ്ങളിലും നിർണ്ണയിച്ചിട്ടുള്ള വ്യവസ്ഥകൾക്കും താഴെപ്പറയുന്ന കൂടുതൽ വ്യവസ്ഥകൾക്കും വിധേയമായിട്ടായിരിക്കും.

(1) ഇതോടു ചേർത്തിട്ടുള്ള പട്ടികയിൽ പ്രത്യേകം കാണിച്ചിരിക്കുന്ന വിവരങ്ങൾ താഴെ ഒപ്പിട്ടിരിക്കുന്ന ആളുടെ അറിവിൽപ്പെട്ടിടത്തോളം പറഞ്ഞിട്ടുണ്ട്. എന്നാൽ ഈ നോട്ടീസിൽ ഉള്ള ഏതെങ്കിലും തെററിനോ തെററായ പ്രസ്താവനയ്ക്കോ വീഴ്ചകൾക്കോ താഴെ ഒപ്പിട്ടിരിക്കുന്ന ആൾ സമാധാനം പറയേണ്ടതില്ലാത്തതാകുന്നു.

(2) ഏതു തുകകൾ വീതം കൂട്ടിയാണ് ലേലം വിളിക്കേണ്ടത് എന്നത് നിശ്ചയിക്കേണ്ടത് ലേല വില്പന നടത്തുന്ന ഉദ്യോഗസ്ഥനാണ്.

ലേലംവിളിച്ച തുകയെപ്പററിയോ ലേലം കൊള്ളാവുന്ന ആളെ പററിയോ ഏതെങ്കിലും തർക്കം ഉത്ഭവിച്ചാൽ വസ്തു ഉടനെ വീണ്ടും ലേലത്തിന് വയ്ക്കേണ്ടതാണ്.

(3) ഏററവും കൂടുതൽ തുകയ്ക്ക് ലേലം കൊള്ളുന്ന ആളെ ഏതെങ്കിലും ലോട്ട് സംബന്ധിച്ച് ക്രേതാവായി പ്രഖ്യാപിക്കേണ്ടതാണ്. എന്നാൽ അയാൾ ലേലം വിളിക്കുന്നതിനു എല്ലായ്പോഴും നിയമാനുസൃതമായി യോഗ്യനായിരിക്കേണ്ടതാണ്. എന്നു മാത്രമല്ല ഏററവും കൂട്ടിവിളിച്ച സംഖ്യ റിസർവ്വ് വില ഏതെങ്കിലും നിശ്ചയിച്ചിട്ടുണ്ടെങ്കിൽ അതിൽ കുറവായിരിക്കുകയോ അഥവാ കൊടുക്കാനുദ്ദേശിക്കുന്ന തുക നിരസിക്കുന്നത് അഭിലഷണീയമാണെന്ന് വ്യക്തമായി തെളിയത്തക്കവണ്ണം വ്യക്തമായി അപര്യാപ്തമായിരിക്കുകയോ ചെയ്യുന്നപക്ഷം താഴെ ഒപ്പിട്ടിരിക്കുന്ന ആൾക്ക് അദ്ദേഹത്തിന്റെ വിവേചനം അനുസരിച്ച് ഏററവും കൂടിയ തുകയ്ക്കുള്ള ലേലം വിളിയും നിരസിക്കാവുന്നതാണ്.

(4) രേഖപ്പെടുത്തപ്പെട്ട കാരണങ്ങളിന്മേൽ എല്ലായ്പോഴും 1968-ലെ കേരള നികുതി വസൂലാക്കൽ ആക്ടിലെ 49-ാം വകുപ്പിൽ അടങ്ങിയിരിക്കുന്ന വ്യവസ്ഥകൾക്ക് വിധേയമായി ലേലം നടത്തുന്ന ഉദ്യോഗസ്ഥന്റെ വിവേചനമനുസരിച്ച് ലേലം മാററിവയ്ക്കാവുന്നതാണ്.

(5) ക്രേതാവായി പ്രഖ്യാപിക്കപ്പെടുന്ന ആൾ അപ്രകാരമുള്ള പ്രഖ്യാപനം ഉണ്ടായ ഉടൻതന്നെ ലേലതുകയുടെ പതിനഞ്ച് ശതമാനം ലേലം നടത്തുന്ന ഉദ്യോഗസ്ഥന്റെ അടുക്കൽ ഡിപ്പോസിററായി കൊടുക്കേണ്ടതും അങ്ങനെ ഡിപ്പോസിററു ചെയ്യുന്നതിന് വീഴ്ച വരുത്തുന്നപക്ഷം വസ്തു പ്രസ്തുത ആക്ടിലെ 49-ാം വകുപ്പുപ്രകാരം വീണ്ടും വില്പനയ്ക്ക് വയ്ക്കുന്നതുമാണ്. കൊടുക്കേണ്ടതായ ക്രയവില മുഴുവൻ വസ്തു വിററ തീയതി മുതൽ ആ ദിവസം ഒഴിവാക്കിക്കൊണ്ട് മുപ്പതു ദിവസം കഴിയുന്ന തീയതിയിലോ അതിനു മുമ്പോ ക്രേതാവ് താഴെ ഒപ്പിട്ടിരിക്കുന്ന ആളുടെ അടുക്കൽ കൊടുക്കേണ്ടതും മുപ്പതാം ദിവസം ഒരു ഞായറാഴ്ചയോ അതോ മററുവല്ല അവധി ദിവസമോ ആണെങ്കിൽ മുപ്പതാംദിവസത്തിനു ശേഷമുള്ള ആദ്യത്തെ ആഫീസു ദിവസം കൊടുക്കേണ്ടതുമാകുന്നു. മേൽപ്പറഞ്ഞ സമയത്തിനകം പണം അടയ്ക്കുന്നതിന് വീഴ്ച വരുത്തുകയാണെങ്കിൽ പുതിയ നോട്ടീസു പുറപ്പെടുവിച്ചശേഷം വീണ്ടും ലേലത്തിൽ വിൽക്കേണ്ടതാണ്. ലേലവില്പനയുടെ ചെലവു കഴിച്ച് ശേഷമുള്ള ഡിപ്പോസിററ് ഗവൺമെന്റിന് പിഴയായി എടുക്കുന്നതിന് ഇടയാക്കുന്നതും വീഴ്ച വരുത്തുന്ന ക്രേതാവിന് വസ്തുവിലോ അതു പിന്നീട് വിററു കിട്ടാവുന്ന തുകയുടെ ഏതെങ്കിലും ഭാഗത്തിലോ ഉള്ള എല്ലാ അവകാശങ്ങളും നഷ്ടപ്പെടുന്നതുമാണ്.

ലേലത്തീയതിയും സ്ഥലവും സമയവും—1982 ആഗസ്ററ് 4-ം തീയതി ഉച്ചയ്ക്കു മുമ്പ് 11 മണിക്ക് വസ്തു സ്ഥലത്തുവെച്ച്.

പട്ടിക

താലൂക്ക്—കോഴിക്കോട്. വില്ലേജ്—പന്നിയങ്കര.

വീഴ്ച വരുത്തിയ ആളുടെ പേര്—ശ്രീ. കെ. ആലിക്കോയ s/o മൊയ്തീൻകോയ, പസനൂർ പറമ്പ, പന്നിയങ്കര, പൊക്കുന്ന്.

ഭൂമിയുടെയും അതിലെ കെട്ടിടത്തിന്റെയും സ്ഥാനവും വിസ്തീർണ്ണവും അറിയാവുന്ന മററു കണക്കുകളും—റി. സ. 2[illegible] 25, 787-2-4[illegible]/5
പസനൂർ പറമ്പ 0 24 ഏക്കർ സകല കുഴിക്കൂറ് ചമയങ്ങളുൾപ്പെടെ.

ഏതു തുക വസൂലാക്കുന്നതിനു വേണ്ടിയാണ് വില്പന ഉണ്ടായിട്ടുള്ളതെന്ന്—1973-'74, 1975-'76 എന്നീ വർഷങ്ങളിലെ വില്പന നികുതി കുടിശ്ശിക രൂപ 14479.50

താലൂക്കാഫീസ്, (ഒപ്പ്)
കോഴിക്കോട്. തഹസിൽദാർ.

പരസ്യം

(1)

ന. ഫ്. ഡി4-7276/82. 1982 മെയ് 7.

കോഴിക്കോട് താലൂക്കിൽ ഫറോക്ക് വില്ലേജിൽ ശ്രീ മൊയ്തീൻകുട്ടി ഹാജി എന്നയാൾ 26-6-1981-ാം തീയതി മരണപ്പെട്ടുവെന്നും പരേതന്റെ ജീവിച്ചിരിപ്പുള്ള അനന്തിരാവകാശികൾ താഴെ 8 പേരും മാത്രമാണെന്ന് അവകാശപ്പെട്ടുകൊണ്ട് കോഴിക്കോട് താലൂക്കിൽ ഫറോക്ക് വില്ലേജിൽ ശ്രീ. എൻ. സി. അബ്ദുറസാക്ക് എന്നയാൾ ഒരു അനന്തിരാവകാശ സർട്ടിഫിക്കററ് (Legal heirsh p certificate)നു വേണ്ടി ഈ ആഫീസിൽ ഒരു ഹർജി ബോധിപ്പിച്ചിരിക്കുന്നു.

പ്രസ്തുത ശ്രീ. മൊയ്തീൻകുട്ടി ഹാജി മരണപ്പെട്ടുവെന്നും പരേതന്റെ അനന്തിരാവകാശികൾ കോഴിക്കോട് താലൂക്കിൽ ഫറോക്ക് വില്ലേജിൽ താമസിക്കും താഴെ പട്ടികയിൽ കാണിച്ചവർ മാത്രമാണെന്നും പരേതന്റെ അച്ഛനമ്മമാർ ജീവിച്ചിരിപ്പില്ലെന്നും മൈനർമാരായ അനന്തിരവകാശികളുടെ രക്ഷിതാവ് അവരുടെ അമ്മ ശ്രീമതി പാത്തുമ്മക്കുട്ടി (1-ാം നമ്പരുകാരി) ആണെന്നും വില്ലേജാഫീസർ റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ആയതുകൊണ്ട് വില്ലേജാഫീസറുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ അനന്തിരാവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ വല്ലവർക്കും വല്ല ആക്ഷേപവുമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഏതു തീയതിയിലെ ഗസററിലാണോ പ്രസിദ്ധീകരിക്കപ്പെട്ടത് ആ തീയതി തൊട്ട് മുപ്പതു (30) ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞും തപാൽ വഴിയും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

പട്ടിക

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പാത്തുമ്മക്കുട്ടി | ഭാര്യ | 70 |
| 2 | ബീപാത്തുമ്മ | മകൾ | 45 |
| 3 | മുഹമ്മത്കോയ | മകൻ | 40 |
| 4 | നബീസ്സ | മകൾ | 38 |
| 5 | അബ്ദുൾ ഗഫൂർ | മകൻ | 3[illegible] |
| 6 | അബൂബക്കർ | ,, | 30 |
| 7 | അബ്ദുൾ റസാക്ക് | ,, | 25 |
| 8 | സുബൈദ | മകൾ | 15 |

(2)

നഫ്. ഡി4-7271/82. 1982 മെയ് 7.

കോഴിക്കോട് താലൂക്കിൽ കച്ചേരി വില്ലേജിൽ ശ്രീമതി പടവത്തല നാരായണി എന്നവർ 6-3-1982-ന് മരണപ്പെട്ടുവെന്നും പരേതയുടെ ജീവിച്ചിരിപ്പുള്ള അനന്തരാവകാശികൾ താൻ മാത്രമാണെന്നു അവകാശപ്പെട്ടു

വസൂലാക്കാനുള്ള തുക ലഭ്യമായാൽ ശേഷിക്കുന്ന ഭാഗത്തെ സംബന്ധിച്ചിടത്തോളം വിൽപ്പന ഉടനടി നിറുത്തിവയ്ക്കുന്നതാണ്. വിൽപ്പന ഉറപ്പിക്കുന്നതിനു മുമ്പായി താഴെ പറയുന്ന കുടിശ്ശികയും കൊടുക്കേണ്ടതായ പലിശയും ചെലവും (വിൽപ്പന ചെലവ് ഉൾപ്പെടെ) വിൽപ്പന നടത്തുന്ന ഉദ്യോഗസ്ഥന്റെ അടുക്കൽ കൊടുക്കുകയോ അഥവാ അങ്ങനെയുള്ള കുടിശ്ശികയും പലിശയും ചെലവും താഴെ ഒപ്പിട്ടിരിക്കുന്ന ആളുടെ അടുക്കൽ കൊടുത്തുകഴിഞ്ഞുവെന്ന് അയാൾക്ക് തൃപ്തികരമായ തെളിവ് നൽകുകയോ ചെയ്താലും വിൽപ്പന നിറുത്തിവയ്ക്കുന്നതാണ്.

വിൽപ്പന സ്വയമേവ് നേരിട്ട് വിളിക്കുന്നതിനോ അല്ലെങ്കിൽ അധികാരപ്പെടുത്തിയ ഏജന്റ് മുഖാന്തിരം വിളിക്കുന്നതിനോ പൊതുജനങ്ങളെ ക്ഷണിക്കുന്നതാണ്. കേരള നികുതി വസൂലാക്കൽ ആക്റ്റ് 50-ാം വകുപ്പിലെ വ്യവസ്ഥകൾക്ക് വിധേയമായി ഈ വിൽപ്പനയുമായി ബന്ധപ്പെട്ട ഏതെങ്കിലും ജോലി ചെയ്യുവാനുള്ള യാതൊരു ഉദ്യോഗസ്ഥനോ അല്ലെങ്കിൽ അയാളോ നേരിട്ടോ അഥവാ നേരിട്ടല്ലാതെയോ വിൽക്കപ്പെടുന്ന വസ്തു സംബന്ധിച്ച് ലേലം വിളിക്കുകയോ അതിൽ ഏതെങ്കിലും അവകാശബന്ധം സമ്പാദിക്കുകയോ ചെയ്യാൻ പാടുള്ളതല്ല.

വിൽപ്പന 1968-ലെ കേരള നികുതി വസൂലാക്കൽ ആക്റ്റിലെ 49-ാം വകുപ്പിലും ആ ആക്റ്റ് പ്രകാരം ഉണ്ടാക്കപ്പെട്ടിട്ടുള്ള ചട്ടങ്ങളിലും നിർണ്ണയിച്ചിട്ടുള്ള വ്യവസ്ഥകൾക്കും താഴെപ്പറയുന്ന കൂടുതൽ വ്യവസ്ഥകൾക്കും വിധേയമായിട്ടായിരിക്കും.

(1) ഇതോടു ചേർത്തിട്ടുള്ള പട്ടികയിൽ പ്രത്യേകം പറഞ്ഞിരിക്കുന്ന വിവരങ്ങൾ താഴെ ഒപ്പിട്ടിരിക്കുന്ന ആളുടെ അറിവിൽപ്പെട്ടിടത്തോളം പറഞ്ഞിട്ടുണ്ട്. എന്നാൽ ഈ നോട്ടീസിൽ ഉള്ള ഏതെങ്കിലും തെറ്റിനോ തെറ്റായ പ്രസ്താവനയ്ക്കോ വീഴ്ചയ്ക്കോ താഴെ ഒപ്പിട്ടിരിക്കുന്ന ആൾ സമാധാനം പറയേണ്ടതില്ലാത്തതാകുന്നു.

(2) എന്തു തുകകൾ വീതം കൂട്ടിയാണ് ലേലം വിളിക്കേണ്ടത് എന്നത് നിശ്ചയിക്കേണ്ടത് ലേല വിൽപ്പന നടത്തുന്ന ഉദ്യോഗസ്ഥനാണ്. ലേലം വിളിച്ച തുകയെപ്പറ്റിയോ ലേലം കൊള്ളാവുന്ന ആളെപ്പറ്റിയോ എന്തെങ്കിലും തർക്കം ഉത്ഭവിച്ചാൽ വസ്തു ഉടനെ വീണ്ടും ലേലത്തിന് വയ്ക്കേണ്ടതാണ്.

(3) ഏറ്റവും കൂടുതൽ തുകയ്ക്ക് ലേലം കൊള്ളുന്ന ആളെ ഏതെങ്കിലും ഭാഗം സംബന്ധിച്ച് ക്രേതാവായി പ്രഖ്യാപിക്കേണ്ടതാണ്. എന്നാൽ അയാൾ ലേലം വിളിക്കുന്നതിനു എല്ലായ്പ്പോഴും നിയമാനുസൃതമായി യോഗ്യനായിരിക്കേണ്ടതാണ്. എന്നു മാത്രമല്ല ഏറ്റവും കൂടിവിളിച്ച സംഖ്യ റിസർവ്വ് വില എന്തെങ്കിലും നിശ്ചയിച്ചിട്ടുണ്ടെങ്കിൽ അതിൽ കുറവായിരിക്കുകയോ അഥവാ കൊടുക്കാനുദ്ദേശിക്കുന്ന തുക നിരസിക്കുന്നതു അഭിലഷണീയമാണെന്ന് വ്യക്തമായി തെളിയിക്കത്തക്കവണ്ണം വ്യക്തമായി അപര്യാപ്തമായിരിക്കുകയോ ചെയ്യുന്നപക്ഷം താഴെ ഒപ്പിട്ടിരിക്കുന്ന ആൾക്ക് അദ്ദേഹത്തിന്റെ വിവേചനം അനുസരിച്ച് ഏറ്റവും കൂടിയ തുകയ്ക്കുള്ള ലേലം വിളിയും നിരസിക്കാവുന്നതാണ്.

(4) രേഖപ്പെടുത്തപ്പെട്ട കാരണങ്ങളിന്മേൽ എല്ലായ്പ്പോഴും 1968-ലെ കേരള നികുതി വസൂലാക്കൽ ആക്റ്റിലെ 49-ാം വകുപ്പിൽ അടങ്ങിയിരിക്കുന്ന വ്യവസ്ഥകൾക്ക് വിധേയമായി ലേലം നടത്തുന്ന ഉദ്യോഗസ്ഥന്റെ വിവേചനമനുസരിച്ച് ലേലം മാറ്റി വയ്ക്കാവുന്നതാണ്.

(5) ക്രേതാവായി പ്രഖ്യാപിക്കപ്പെടുന്ന ആൾ അപ്രകാരമുള്ള പ്രഖ്യാപനം ഉണ്ടായ ഉടൻതന്നെ ലേല തുകയുടെ പതിനഞ്ച് ശതമാനം ലേലം നടത്തുന്ന ഉദ്യോഗസ്ഥന്റെയടുക്കൽ ഡിപ്പോസിറ്റായി കൊടുക്കേണ്ടതും അങ്ങനെ ഡിപ്പോസിറ്റ് ചെയ്യുന്നതിന് വീഴ്ച വരുത്തുന്ന പക്ഷം വസ്തു പ്രസ്തുത ആക്റ്റിലെ 49-ാം വകുപ്പ് പ്രകാരം വീണ്ടും വിൽപ്പനയ്ക്ക് വയ്ക്കുന്നതുമാണ്. കൊടുക്കേണ്ടതായ ക്രയവില മുഴുവൻ വസ്തു വിറ്റ തീയതി മുതൽ ആ ദിവസം ഒഴിവാക്കിക്കൊണ്ട് മുപ്പതു ദിവസം കഴിയുന്ന തീയതിയിലോ അതിനു മുമ്പോ ക്രേതാവ് താഴെ ഒപ്പിട്ടിരിക്കുന്ന ആളുടെ അടുക്കൽ കൊടുക്കേണ്ടതും മുപ്പതാം ദിവസം ഒരു ഞായറാഴ്ചയോ അതോ മറ്റു വല്ല അവധി ദിവസമോ ആണെങ്കിൽ മുപ്പതാം ദിവസത്തിനുശേഷമുള്ള ആദ്യത്തെ ആഫീസു ദിവസം കൊടുക്കേണ്ടതുമാകുന്നു. മേൽപ്പറഞ്ഞ സമയത്തിനകം പണമടയ്ക്കുന്നതിനു വീഴ്ചവരുത്തുകയാണെങ്കിൽ പുതിയ നോട്ടീസ് പുറപ്പെടുവിച്ചശേഷം വീണ്ടും ലേലത്തിൽ വിൽക്കേണ്ടതാണ്. ലേലവിൽപ്പനയുടെ ചെലവ് കഴിച്ച ശേഷമുള്ള ഡിപ്പോസിറ്റ് ഗവൺമെന്റിന് പിഴയായി എടുക്കുന്നതിന് ഇടയാക്കുന്നതും വീഴ്ചവരുത്തുന്ന ക്രേതാവിന് വസ്തുവിലോ അതു പിന്നീട് വിറ്റുകിട്ടാവുന്ന തുകയുടെ ഏതെങ്കിലും ഭാഗത്തിലോ ഉള്ള എല്ലാ തേർച്ചകളും നഷ്ടപ്പെടുന്നതുമാണ്.

പട്ടിക

വില്പന തീയതിയും, സമയവും, സ്ഥലവും—1982 ആഗസ്റ്റ് 3-ാം തീയതി ഉച്ചയ്ക്കുമുമ്പ് 11 മണിക്ക് കോട്ടത്തറ വില്ലേജാഫീസിൽ വെച്ച്.

താലൂക്ക്—വൈത്തിരി. വില്ലേജ്—കോട്ടത്തറ.

വീഴ്ച വരുത്തിയ ആളുടെ പേര്—കെ. തൊയ്തുട്ടി, കുന്നിഞ്ഞാറത്ത്, കോട്ടത്തറ

ഭൂമിയുടേയും അതിലെ കെട്ടിടത്തിന്റേയും സ്ഥാനവും വിസ്തീർണ്ണവും അറിയാവുന്ന മറ്റു ഭാരങ്ങളും—റീ. സർവ്വേ നമ്പർ 318-ൽ (1 ഏക്കർ ഭൂമി) നിലം.

ഏതു തുക വസൂലാക്കുന്നതിനുവേണ്ടിയാണ് വിൽപ്പന ഉത്തരവായിട്ടുള്ളതെന്ന്—ഏലാ ലോൺ ഇനത്തിൽ 809 52 രൂപയും 7½% നിരക്കിൽ പലിശയും

(ഒപ്പ്.)
താസിൽദാർ

വൈത്തിരി.

---

## Sultan's Battery Taluk

പരസ്യം

(1)

സൂചന B5-1991/82. 1982 ജൂൺ 8.

സുൽത്താൻബത്തേരി താലൂക്ക് പുല്പള്ളി വില്ലേജിൽ പെരിക്കല്ലൂർ എന്ന സ്ഥലത്ത് താമസിച്ചിരുന്ന കാളപ്പൻ ചെട്ടി എന്നയാൾ 11-11-1981-ാം തീയതി മരണപ്പെട്ടിരിക്കുന്നു. പരേതന്റെ അനന്തരാവകാശ സർട്ടിഫിക്കറ്റ് അനുവദിച്ചു കിട്ടുന്നതിനുവേണ്ടി ഈ ആഫീസിൽ ബോധിപ്പിച്ച അപേക്ഷ പ്രകാരം പുല്പള്ളി വില്ലേജാഫീസർ മുഖേന നടത്തിയ അന്വേഷണത്തിൽ താഴെ പറയുന്നവർ മാത്രമാണ് അവകാശികൾ എന്നറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | വെടിക്കാർ വെള്ളച്ചി | ഭാര്യ | 65 |
| 2 | ,, പാർവ്വതി | മകൾ | 27 |

മേൽ കാണിച്ചവരുടെ പേരിൽ പരേതന്റെ അനന്തരാവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമോ പരാതിയോ ഉള്ളപക്ഷം ആയത് ഈ നോട്ടീസ് കേരള ഗസറ്റിൽ പരസ്യപ്പെടുത്തി മുപ്പത് ദിവസത്തിനകം സുൽത്താൻബത്തേരി താലൂക്ക് തഹസീൽദാർ മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞതോ തപാലിലോ ലഭിക്കുന്ന പരാതികൾ സ്വീകരിക്കുന്നതല്ല.

(2)

സൂചന B5-1425/82 1982 ജൂൺ 8.

സുൽത്താൻബത്തേരി താലൂക്ക് ബത്തേരി വില്ലേജിൽ കോട്ടക്കുന്നിൽ എന്ന സ്ഥലത്ത് താമസിച്ചിരുന്ന

